എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

ഡിസംബർ 23-ാം തീയതിയിലെ ക്രിസ്മസ് കെയ്ക് പുതുമയുള്ളതാണ്. അതിനു വേണ്ടി പണം മുടക്കുന്നതും നന്ന്. എന്നാൽ 24-ാം തീയതിയാകുമ്പോൾ അതിനു പഴക്കം വരും. 25-ാം തീയതി കഴിഞ്ഞാൽ അതു വളരെ പഴകിപ്പോകും. ആർക്കും അതു വേണ്ടാതെയാകുകയും ചെയ്യും. ജപ്പാനിലെ സ്ത്രീകളെക്കുറിച്ച് അവിടെയുള്ള പുരുഷൻമാർ വിചാരിക്കുന്നത് ഇങ്ങനെയാണ്. ഇരുപത്തിമൂന്നു വയസ്സ് നന്ന്. ഇരുപത്തിനാല് 'മരണരേഖ'യോട് (dead line) കൂടുതൽ അടുത്തു പോയി. ഇരുപത്തഞ്ചു കഴിഞ്ഞാലോ? അതു മറന്നേക്കൂ. റ്റൈം വാരികവഴി പ്രശസ്തനായ പീകോ അയ്യർ എഴുതിയ 'The Lady and the Monk—Four Seasons in Kyoto' എന്ന പുസ്തകത്തിലെ പ്രസ്താവമാണിത്. അന്യന്റെ ഭാര്യയായിപ്പോയതുകൊണ്ടു പഴകിപ്പോയ സാചീകോ എന്ന കെയ്ക് ആസ്വദിച്ചിട്ട് ആ ആസ്വാദനത്തിന്റെ സ്വഭാവം നമ്മെ ഗ്രഹിപ്പിക്കുന്നതാണ് ഇപ്പുസ്തകം. 1987-ൽ അദ്ദേഹം ജപ്പാനിലെ കിയോറ്റോ നഗരത്തിൽ ചെന്നു. അവിടത്തെ ഒരു ദേവാലയത്തിൽ താമസിച്ച് ആധ്യാത്മികതയിൽ വിലയംകൊള്ളാനായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. മുണ്ഡനം ചെയ്ത ശിരസ്സുമായി ഒരു സന്ന്യാസി അദ്ദേഹത്തിന്റെ മുൻപിലെത്തി. 'ഒരു രാത്രിയിലേക്കു മുവായിരത്തിയഞ്ഞൂറ്; പ്രഭാതഭക്ഷണം വെറുതേ' എന്ന് അയാൾ അറിയിച്ചു. സന്ന്യാസിക്ക് എത്രയെത്ര സൈക്കിൾ, മോടർ സൈക്കിൾ, മോപഡ്! അവ ശേഖരിക്കലാണ് അയാളുടെ വിനോദവൃത്തി. അങ്ങനെ സന്ന്യാസിമാരുള്ള നാട്ടിൽ അയ്യർ ആധ്യാത്മികതയിൽ വിലയം കൊള്ളാതെ സാചീകോ എന്ന പഴയ ക്രിസ്മസ് കെയ്ക് രുചിക്കാൻ ഒരുങ്ങിയതിൽ എന്തേ തെററ്? ഒരു തെററുമില്ല. പക്ഷേ ഇതിൽ എനിക്കൊരു സംശയം. ഭർത്താവെന്ന തടിമാടൻ ജീവിച്ചിരിക്കുമ്പോൾ ഭാര്യ അന്യപുരുഷനുമായി—അതും ഒരിൻഡ്യാക്കാരനുമായി—വേഴ്ചയ്ക്കു ഒരുങ്ങുമോ? വാദത്തിനുവേണ്ടി അവൾ അതിനു സന്നദ്ധയായിയെന്നു സമ്മതിച്ചാലും അദ്ദേഹം അത് ഗ്രന്ഥത്തിലൂടെ ലോകമാകെ അറിയിക്കുമോ? അറിഞ്ഞാൽ സാചീകോയുടെ ഭർത്താവ് അവളെ വെറുതേ വിടുമോ? സാചീകോ എന്നതു വ്യാജനാമമാണെങ്കിലും ഭർത്താവിന് കുററക്കാരിയെ കണ്ടുപിടിക്കാൻ എന്തെങ്കിലും പ്രയാസം വന്നുകൂടുമോ? അതുകൊണ്ട് എന്റെ സംശയം—വെറും സംശയമാണേ—അയ്യർ ഒരു സാങ്കല്പിക റൊമാൻസിൽ സ്വൈരവിഹാരം നടത്തുന്നുവെന്നാണ്. അതു പോകട്ടെ. വിദേശത്തു ചെല്ലുന്നവൻ അവിടത്തെ ഓരോ മൺതരിയുടെയും സവിശേഷത കണ്ട് അനുഭൂതികൾക്കു വിധേയനാവുകയില്ലേ? അവ വായനക്കാർക്കു പകർന്നുകൊടുക്കില്ലേ? യാത്രാവിവരണങ്ങൾ ആസ്വാദ്യമായി ഭവിക്കുന്നത് ആ രീതിയിലാണല്ലോ! പീകോ അയ്യർക്ക് അനുഭൂതികളില്ല. അദ്ദേഹം കുറെ purple passages എഴുതിവയ്ക്കുന്നു. എന്നിട്ട് 'Walden' എഴുതിയ തോറോ (Thoreau) ആണ് താനെന്നു പരോക്ഷമായി ഭാവിക്കുകയും ചെയ്യുന്നു. ഈ വിരസമായ ഗ്രന്ഥമെഴുതിയ സമയംകൊണ്ട് അയ്യർ ഓക്കിനാവ ദ്വീപിൽ (Okinawa) വികാസംകൊണ്ട കരാട്ടി (Karate) എന്ന അടിമുറ പഠിച്ചാൽ മതിയായിരുന്നു. കൈകളും കാലുകളും കാൽമുട്ടുകളും മാത്രം പ്രയോഗിച്ചുള്ള ഒരടിമുറയാണല്ലോ കരാട്ടി. സാചീകോയുടെ ഭർത്താവ് ഒരുപക്ഷേ അയ്യരെ നേരിടാൻ വന്നാൽ ഈ അടിമുറ അദ്ദേഹത്തിന്റെ തടിക്കു കേടുപാടുകൾ വരുത്താതെ സംരക്ഷിക്കുകയും ചെയ്യും. (Black Swan—Rs 205)

## ചോദ്യം, ഉത്തരം

"ഇരുപത്തിമൂന്നു കൊല്ലമായി നിങ്ങൾ ഈ പംക്തി എങ്ങനെ എഴുതുന്നു?"

"ഏതു പ്രവൃത്തിയിലും ഹൃദയവും മനസ്സും വ്യാപരിച്ചാൽ വൈഷമ്യം ഉണ്ടാവുകയില്ല. ഈ ജോലി മെനക്കേടാണല്ലോ എന്ന തോന്നലുണ്ടായിപ്പോയാൽ ഒരു പുറംപോലും എഴുതിത്തീർക്കാൻ ഒക്കുകയില്ല. 'ഞാൻ പൂന്തോട്ടമുണ്ടാക്കുകയാണ്' എന്നു വിചാരിച്ചു മൺവെട്ടികൊണ്ടു ഭൂമി കിളച്ചുമറിച്ചാൽ ക്ഷീണം തോന്നുകില്ല. 'ഞാൻ ഈ തറയിൽ മൺവെട്ടികൊണ്ടു വെട്ടുകയാണെ'ന്നു വിചാരിച്ചാൽ അരമണിക്കൂർകൊണ്ടു തളരും."

"കടപ്പുറത്തെ മണ്ണു വാരിക്കോട്ടേ?"

"വേണ്ട. (അനുമതി ചോദിച്ചാൽ ഇതാവും ഉത്തരം. ഒരു സംഭവംകൂടി എഴുതാം. ഞാനിവിടെ

**ഒരു കാചത്തിലൂടെ കടക്കുന്ന രശ്മികൾ ഒരു സ്ഥലത്ത് ഒരുമിച്ചു ചേർന്നു തിളക്കമുള്ള ബിന്ദുവായി പരിണമിക്കുമ്പോൾ അതിനെ ഫോക്കസ് എന്നു നമ്മൾ വിളിക്കുന്നു. വസ്തുതകളുടെ രശ്മികളെ ബുദ്ധിയുടെ കാചത്തിലൂടെ കടത്തിവിട്ട് ഒരു ബിന്ദുവിൽ അതിനെ കൊണ്ടുചെല്ലുമ്പോൾ അവിടം തേജോമയമാകും. തേജസ്സാർന്ന ആ ബിന്ദുവിനെയാണ് നമ്മൾ സത്യം എന്നു വിളിക്കുന്നത്.**



പൈക്കോ അയ്യർ

കാറ് പാർക്ക് ചെയ്യട്ടോ എന്നു ഒരാളുടെ ചോദ്യം പൊലിസുകാരനോട്. 'വേണ്ട' എന്ന് ഉത്തരം. 'പിന്നെങ്ങനെ ഇത്രയും കാറുകൾ ഇവിടെ പാർക്ക് ചെയ്തിരിക്കുന്നു' എന്നു വീണ്ടും ചോദ്യം. 'അവരാരും ചോദിച്ചില്ല' എന്നു പൊലിസുകാരന്റെ ഉത്തരം)''

''നിങ്ങൾ ഇവിടെ ഷർട്ടും മുണ്ടും ധരിച്ചു നടന്നു. പോലിസിന്റെ നന്മകൊണ്ടു നിങ്ങൾ അറസ്ററു ചെയ്യപ്പെട്ടില്ല. മനസ്സിലായോ?'' (മസ്കററിൽനിന്ന് ചോദ്യം)

''ഷേർട്ടും മുണ്ടും ധരിച്ചു നടന്നപ്പോൾ കുറെ പെൺപിള്ളേർ എന്നെ നോക്കി ആക്ഷേപിച്ചു ചിരിച്ചു. ഒരു കൊച്ചുപെൺകുട്ടിയോടു ചിരിക്കുന്നത് എന്തിനെന്നു ഞാൻ ചോദിച്ചു. 'You are not properly dressed' എന്ന് അവൾ മറുപടി പറഞ്ഞു. അറസ്ററ് ചെയ്താലും തരക്കേടില്ല. ട്രൗസേഴ്സ് ധരിക്കാൻ വയ്യ.''

''നഗ്നതാപ്രസ്ഥാനം നല്ലതാണോ?''

''ആപേക്ഷികമാണ് എന്തും. വസ്ത്രം ധരിച്ചു നടക്കുന്നവരുടെ നാട്ടിൽ നഗ്നത പ്രദർശിപ്പിച്ചാൽ പൊലിസ് പിടികൂടും. നഗ്നരായി എല്ലാവരും നടക്കുന്ന നാട്ടിൽ വസ്ത്രധാരണം ചെയ്തു നടന്നാൽ പൊലിസ് അറസ്ററ് ചെയ്യും.''

''ഈശ്വരന്റെ പ്രവൃത്തികളെ തടയാൻ സാദ്ധ്യമോ?''

''ലൈററ്നിങ് റോഡ്കൊണ്ടു മിന്നലിന്റെ ആക്രമണത്തെ തടയുന്നത് ഈശ്വരന്റെ പ്രവൃത്തിയെ നിഷ്ഫലമാക്കുകയാണെന്ന് ഒരിററാലിയൻ ഹാസ്യ സാഹിത്യകാരൻ പറഞ്ഞിട്ടുണ്ട്.''

''ഭർത്താവ് എന്നു പറഞ്ഞാൽ എന്തർത്ഥം?''

''ഒരു ചൊറി ശരീരത്തിലെവിടെയെങ്കിലും വന്നാൽ അത് ക്ാൻസററ് റ്റ്യൂമറാണെന്ന് ഭാര്യയോടു പറയുന്ന ആൾ ഭർത്താവ്. ശരീരത്തിൽ എവിടെയെങ്കിലും അർബ്ബുദത്തിന്റെ മുഴ വന്നാൽ 'സാരമില്ല. രണ്ടുദിവസത്തിനകം ഇതങ്ങു പോകും' എന്നു ഭർത്താവിനോടു പറഞ്ഞ് അയാൾക്കു സ്വസ്ഥത നല്കുന്നവൾ ഭാര്യ.''

''തനിക്കു ധൈര്യമുണ്ടോ എന്റെ നാട്ടിൽ വരാൻ?''

''ഞാൻ വന്നാൽ കോടിപ്പോകുന്ന നിങ്ങളുടെ മുഖം നേരെയാക്കാൻ ധാന്വന്തരം കുഴമ്പ് വാങ്ങിച്ചുവച്ചിട്ട് എന്നെ അറിയിക്കു. വരാം.''

''എറണാകുളം എങ്ങനെ?''

''രണ്ടുവർഷം ഞാൻ അവിടെ താമസിച്ചു. ഒരുദിവസം ഉച്ചയ്ക്കു മാത്രം വെന്ത ചോറു കിട്ടി. പിന്നെ കറികൾക്കു വർണ്ണോജ്ജ്വലതയുണ്ട്. പച്ചത്തോരൻ, മഞ്ഞ അവിയൽ, നീല മെഴുക്കുപുരട്ടി—ഇവയൊക്കെ നിങ്ങളുടെ പട്ടണത്തിലേ ഉള്ളൂ.''

''ഭാഗ്യം എന്നാൽ എന്താണു സാറേ?''

''പ്രതിഭാശാലിക്കു അവാർഡ് (എവോഡ് എന്നു ശരിയായ ഉച്ചാരണം) കിട്ടുമ്പോൾ പ്രതിയോഗിയായ സാഹിത്യകാരൻ പ്രയോഗിക്കുന്ന വാക്ക്.''

''നിങ്ങളെ മന്ത്രിയാക്കിയാൽ?''

''ചീമുട്ടകൾ ശരീരത്തിൽ കൊള്ളാതിരിക്കാൻ വേണ്ടി സ്ഫടികക്കൂട്ടിനകത്ത് എപ്പോഴുമിരിക്കും ഞാൻ.''

''നഗ്നതാ പ്രസ്ഥാനം നല്ലതാണോ?''

''ആപേക്ഷികമാണ് എന്തും. വസ്ത്രം ധരിച്ചു നടക്കുന്നവരുടെ നാട്ടിൽ നഗ്നത പ്രദർശിപ്പിച്ചാൽ പൊലീസ് പിടികൂടും. നഗ്നരായി എല്ലാവരും നടക്കുന്ന നാട്ടിൽ വസ്ത്രധാരണം ചെയ്തു നടന്നാൽ പൊലീസ് പിടികൂടും.''

## സത്യത്തിന്റെ മുഖം

ദ‌സ്തെയെവ്സ്കിയുടെ *Brothers Karamazov* എന്ന നോവലിലെ അഞ്ചാമധ്യായമായ *The Grand Inquisitor* എന്നത് അത്യുജ്ജ്വലമാണ്. അതിനു തുല്യമായി വിശ്വസാഹിത്യത്തിൽ ഞാൻ വേറൊന്നും കണ്ടിട്ടില്ല. പതിനാറാം ശതാബ്ദത്തിൽ 'ഇൻക്വിസിഷൻ' നടക്കുന്ന കാലം റോമൻ കത്തോലിക്കാസഭയിൽ ക്രിസ്തുമതവിശ്വാസത്തിന് വിരുദ്ധമായ പ്രവൃത്തികളുണ്ടായാൽ അത് വിചാരണചെയ്തു കുററക്കാരെ കുററിയിൽക്കെട്ടി എരിക്കുന്നതാണ് ഇൻക്വിസിഷൻ. നോവലിലെ കഥാപാത്രമായ ഐവാനാണ് കഥ പറയുന്നത്. സ്പെയിനിലെ സെവിൽ നഗരത്തിൽ യേശു പ്രത്യക്ഷനായി. അതു യേശുവിന്റെ രണ്ടാമത്തെ ആഗമനമായിരുന്നില്ല. കിഴക്കുനിന്നു മിന്നലുണ്ടായി പടിഞ്ഞാറിനെയും പ്രകാശിപ്പിക്കുന്നതുപോലെ താൻ വരുമെന്നായിരുന്നല്ലോ അദ്ദേഹം പറഞ്ഞത്. ആ വരവായിരുന്നില്ല അത്. Grand Inquisitor—Cardinal നൂററുക്കണക്കിന് മതവിരോധികളെ ചുട്ടുകരിക്കുന്ന സമയം. യേശു തെരുവിലൂടെ നടന്നു. ഹൃദയത്തിൽ സ്നേഹസൂര്യനോടുകൂടി, കണ്ണുകളിൽ പ്രകാശപ്രവാഹത്തോടുകൂടി യേശു നടന്നു. ആളുകൾ അദ്ദേഹത്തെ തിരിച്ചറിഞ്ഞു. അദ്ദേഹം അന്ധനു കാഴ്ച നല്കി; മരിച്ച കുഞ്ഞിനെ ജീവിപ്പിച്ചു. ഇൻക്വിസിററർ അദ്ദേഹത്തെ ബന്ധനസ്ഥനാക്കി. രാത്രിയായപ്പോൾ അയാൾ കാരാഗൃഹത്തിൽച്ചെന്ന് യേശുവിനോടു സംസാരിച്ചു. സുദീർഘമായ ആ പ്രഭാഷണം സംക്ഷേപിച്ചെഴുതാൻ പ്രയാസമാണ്. എങ്കിലും ഞാനതിനു ശ്രമിക്കട്ടെ. യേശു ആദ്യമായി ഭൂമിയിൽ അവതരിച്ചപ്പോൾ ചെകുത്താൻ—സാത്താൻ—അദ്ദേഹത്തോട് ആവശ്യപ്പെട്ടു:- 'ഈ കരിങ്കല്ലുകളെ അപ്പങ്ങളാക്കു.' 'മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല ജീവിക്കുന്നത്' എന്നായിരുന്നു യേശുവിന്റെ മറുപടി. ഈശ്വരപുത്രനാണെന്നു തെളിയിക്കാൻ ഔന്നത്യത്തിൽനിന്നു താഴെ വീഴാൻ ചെകുത്താൻ അദ്ദേഹത്തോടു പറഞ്ഞു. മഹാദ്ഭുതങ്ങൾ കാണിക്കാൻ താൻ സന്നദ്ധനല്ല എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. 'ഈശ്വരനെ ഉപേക്ഷിച്ചു തന്നെ ആരാധിക്കൂ' എന്നു ചെകുത്താൻ ആവശ്യപ്പെട്ടു യേശുവിനോട്. അദ്ദേഹം അതും തള്ളിക്കളഞ്ഞു. പക്ഷേ കാലമേറെച്ചെന്നപ്പോൾ Rome and the Sword of Caesar എന്ന രൂപത്തിൽ 'പള്ളി ചെകുത്താന്റെ ഉപദേശം സ്വീകരിച്ചു. യേശു മൂന്ന് അഭ്യർത്ഥനകളെയും നിരാകരിച്ചത് തെററായിപ്പോയിയെന്ന് ഇൻക്വിസിററർ ചൂണ്ടിക്കാണിച്ചു. പള്ളി-രാഷ്ട്രത്തിന്റെ (Church-State) അധീശത്വത്തിൽ ജനത വരുമ്പോഴാണ് സ്വർഗ്ഗം സമാഗതമാകുന്നതെന്നും അയാൾ യേശുവിനോടു പറഞ്ഞു. ഇതു കേട്ടു ഈശ്വരപുത്രൻ ഇൻക്വിസിറ്ററുടെ ചുണ്ടുകളിൽ ചുംബിച്ചിട്ട് കാരാഗൃഹത്തിൽനിന്ന് ഇറങ്ങി നടന്നു. Go and return no more-never, never എന്നായിരുന്നു ഇൻക്വിസിറ്ററുടെ വാക്കുകൾ. ഇന്നത്തെ (ഇൻക്വിസിഷൻ നടക്കുന്ന കാലത്ത്) കാലത്ത് ക്രിസ്തുവിനു സ്ഥാനമില്ല എന്നാണു അയാൾ സൂചിപ്പിച്ചത്.

നോവലിലെ ഈ ഭാഗം അതിന്റെ സമ്പൂർണ്ണ

രൂപത്തിൽ വായിച്ചുകഴിഞ്ഞാൽ ഡോക്ടർ ജോർജ് ഓണക്കൂർ കലാകൗമുദിയിൽ എഴുതിയ 'സത്യത്തിന്റെ മുഖം' എന്ന ലേഖനത്തിനു സാംഗത്യവും ഔചിത്യവും ഉണ്ടെന്നു വായനക്കാർക്കു ബോധ്യപ്പെടും. ഇതിൽക്കൂടുതലായി ഈ വിഷയത്തെക്കുറിച്ചെഴുതാൻ ഞാൻ ഒരുങ്ങുന്നില്ല. മഹാത്മാഗാന്ധിയെ നിന്ദിക്കുന്നവരെയും അവരുടെ യഥാർത്ഥ വർണ്ണത്തിൽ പ്രദർശിപ്പിക്കുന്നുണ്ട് ലേഖകൻ. അതും ഉചിതമായി. യുധിഷ്ഠിരന്റെ തേര് ഭൂമിയിൽ തൊടാതെയാണ് മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നത്. അദ്ദേഹം ഒരു കള്ളം പറഞ്ഞപ്പോൾ തേരിന്റെ ആ സവിശേഷത പോയി. അതിനുശേഷം ചക്രങ്ങൾ ഭൂമിയിൽ തൊട്ട് ഉരുളാൻ തുടങ്ങി. മരിക്കുന്നതുവരെയും മരിച്ചതിൽപ്പിന്നീടും ഗാന്ധിജിയുടെ രഥം ഭൂമിയിൽനിന്നുയർന്നേ സഞ്ചരിച്ചിട്ടുള്ളു, സഞ്ചരിക്കുന്നുള്ളു.

## നിരീക്ഷണങ്ങൾ

1. ഞാൻ ദ്വിതീയാക്ഷരപ്രാസവാദിയാണ്. രണ്ടു കാളകളെ കലപ്പയിൽ ചേർത്തുകെട്ടി നിലം ഉഴുതുമറിക്കുന്നതുപോലെ സജാതീയങ്ങളായ വൃഷഭാക്ഷരങ്ങളെ ഛന്ദസ്സിൽ കെട്ടിവച്ച് അനുഭവക്ഷേത്രത്തിലൂടെ ഉഴുതുമറിക്കൽ നടത്തുന്നവനാണ് കവി. കാളകൾ ഒരേ നിറമാണെങ്കിൽ, ഒരേ വലിപ്പമുള്ളവയാണെങ്കിൽ, ഏറെ നന്ന്. അതുപോലെ സ്വരവ്യഞ്ജനങ്ങളുടെ ഐക്യം പ്രാസത്തിനു വരുന്നതും ഏറെ നന്ന്.

2. കെ.സി. കേശവപിള്ളയുടെ ഒരുശ്ലോകം. നല്ല ഓർമ്മയില്ല. എങ്കിലും എഴുതാം: പാമ്പിന്റെ രത്നം കൊതിയന്റെ വിത്തം/സതീകുചം കേസരി തന്റെ കേശം/ ഇവററിലന്യന്റെ കരപ്രചാരം/മരിക്കിലല്ലാതെ ഭവിക്കയില്ല. ശരിയാണോ? സംശയം. പാമ്പിന്റെ രത്നം കവിസങ്കല്പമല്ലെന്നുതന്നെ ഇരിക്കട്ടെ. എത്രയെത്ര പാമ്പുപിടിത്തക്കാർ അവയുടെ രത്നമെടുത്തിരിക്കും. കൊതിയന്റെ വിത്തം—കുടിയനായ മരുമകനു കൊടുക്കാൻവേണ്ടി അമ്മായി അവരുടെ കൊതിയനായ ഭർത്താവറിയാതെ പണമെടുത്തു മകൾക്കു കൊടുക്കും. സതീകുചം—മിക്ക ഡോക്ടർമാരും പറയും കെ.സി. കേശവപിള്ളയ്ക്കു തെററു പററിയെന്ന്. കേസരി തന്റെ കേശം—കൈകൊണ്ടല്ലെങ്കിലും മൃഗശാലയിലെ സൂക്ഷിപ്പുകാരൻ കേസരി തന്റെ കേശം തൊടുന്നുണ്ട്; വടികൊണ്ട്.

3. നീലക്കണ്ണുകളുള്ള ഒരു ഭീമാകാരൻ തീരെക്കൊച്ചായ ഒരു പെണ്ണിനെ സ്നേഹിച്ചു. കൊച്ചുപെണ്ണിന്റെ ആഗ്രഹം ഒരു കൊച്ചു വീടു വേണമെന്നതായിരുന്നു. വർണ്ണോജ്ജ്വലതയാർന്ന പൂക്കളോടുകൂടി ഹണിസക്ക്ൾ വളരുന്ന ഉദ്യാനത്തോടുകൂടിയ ഭവനം.

ഭീമാകാരൻ, ഭീമാകാരനെപ്പോലെ അവളെ സ്നേഹിച്ചു. വലിപ്പമാർന്ന കാര്യങ്ങൾ ചെയ്യാനേ അയാളുടെ കൈകൾക്കു ശീലമുള്ളു. ഭവനം നിർമ്മിക്കാനോ വർണ്ണോജ്ജ്വലതയാർന്ന പൂക്ക...ടി ഹണിസക്ക്ൾ വളരുന്ന ഉദ്യാനത്തി...ലിൽ ...ട്ടി ശബ്ദമുണ്ടാക്കാനോ ...കഴിയുമായിരുന്നില്ല. ...ഭീമാകാരനായിരുന്നു അയാൾ. ഒരു കൊച്ചുപെണ്ണിനെയാണ് അയാൾ സ്നേഹിച്ചത്. കൊച്ചു കൊച്ചുപെണ്ണ്. അവൾക്കു സുഖങ്ങളിൽ കൊതി. ഭീമാകാരന്റെ നീണ്ട കാൽവയ്പുകൾ കണ്ട് അവൾക്ക് അസ്വാസ്ഥതയുണ്ടായി. കുറച്ചുകാലം കഴിഞ്ഞപ്പോൾ അവൾ സമ്പന്നനായ ഒരു ഹ്രസ്വകായന്റെ ആശ്ലേഷത്തിൽ അമർന്നു. അയാൾക്കു വർണ്ണോജ്ജ്വലതയാർന്ന പൂക്കളോടുകൂടി ഹണിസക്ക്ൾ വളരുന്ന ഉദ്യാനമുള്ള ഭവനമുണ്ട്. ഈ കവിതയുടെ അവസാനമിങ്ങനെ:

Now the blue-eyed giant realizes,

a giant isn't even a graveyard for love:

in the garden where the
honeysuckle grows
in a riot of colours
that sort of house.

(Nazim Hikmet 1902-63 എന്ന ടർക്കിഷ് കമ്മ്യൂണിസ്ററ് കവിയുടെ കാവ്യം)

സ്ത്രീപുരുഷബന്ധത്തിന്റെ ചേർച്ചയില്ലായ്മയെ എത്ര മനോഹരമായി ഈ മഹാകവി ആവിഷ്കരിക്കുന്നുവെന്നു നോക്കുക. പ്രേമം പുഷ്പിക്കണമെങ്കിൽ സമാനഘടകങ്ങൾ ഉണ്ടായിരിക്കണം.

## ഏഴാച്ചേരി

നീ പോയതിൽപ്പിന്നെ നെയ്യാറിടംപിരി-
ശ്ശംഖു നീട്ടാറില്ല കാർത്തികനിലാവിൽ
മകരമഞ്ഞൊഴുകുന്ന രാവുകളിൽ നിഴലുകൾ
വാസനിക്കാറില്ല വഴിയമ്പലത്തിൽ.
വാകകൾ വന്ധ്യതയകററാൻ ഘനാഘന
ധ്യാനം നടത്തിക്കരിനിഴൽ ഹോമിച്ചു
വാഴും മലയടിവാരങ്ങളിൽ, വെയിൽ
കാഞ്ഞു കുംഭം തുടുക്കുന്ന നട്ടുച്ചയിൽ
എണ്ണക്കറുമ്പിയാം നിന്നെത്തിരയുന്നു
തങ്ങളിലിണങ്ങാച്ചവററിലപ്പക്ഷികൾ.

കവിതാമയങ്ങളായ ഈ വരികൾ ശ്രീ. ഏഴാച്ചേരി രാമചന്ദ്രൻ കലാകൗമുദിയിൽ എഴുതിയ 'നീലി' എന്ന കാവ്യത്തിലുള്ളതാണ്. ആരാണ് "നീ?" അവൾ കണ്ണുകളിൽ തീനാളമുള്ള കള്ളിയങ്കാട്ടു നീലിയാണ്; ഒററച്ചിലമ്പൂരി വിററ സ്ത്രീരത്നമാണ്. പക്ഷേ അവരിലൊക്കെയുണ്ടായിരുന്ന വീരധർമ്മാത്മകത്വം ഇന്നില്ല. ഇന്നു കുന്തി എച്ചിലില നക്കിത്തുടയ്ക്കുന്നു. ഒക്കത്തിരുന്നു വാ കീറുന്ന കർണ്ണനെ കൊത്താൻ വരുന്ന ബലിക്കാക്കയെ പായിക്കുന്ന അർദ്ധനഗ്നയായ പാണ്ടിക്കുറത്തിയാണ് അവൾ. അമ്മി കൊത്തുന്ന വില്ലുപുരംകാരി മീനാച്ചിയാണ്. ഇന്നു മല്ലാരിപ്രിയയായ ഭാമയില്ല, തേർതെളിക്കുന്ന സുഭദ്രയില്ല, ഝാൻസി റാണിയില്ല. സ്ത്രീക്ക് എന്തേ ഈ അധഃപതനം? അതിന്റെ കാരണം കവി തേടുന്നില്ല. അതു കവി അനുഷ്ഠിക്കേണ്ട കർമ്മവുമല്ല. സ്ത്രീത്വത്തിനു സംഭവിച്ച ജീർണ്ണതയിലേക്കു കൈചൂണ്ടി സ്ത്രീയെയും പുരുഷനെയും ഉദ്ബുദ്ധരാക്കാനേ അദ്ദേഹത്തിന് ഉദ്ദേശ്യമുള്ളു. അത് ഏഴാച്ചേരി ഭംഗിയായി അനുഷ്ഠിക്കുന്നുണ്ടുതാനും. ആയിരമായിരം ഫെമിനിസ്ററുകൾ തൊണ്ടകീറി വാദിച്ചാലുണ്ടാകുന്നതിന്റെ ശക്തിയുടെ പതിനായിരം



എം.എസ്.സുബ്ബലക്ഷ്മി

എം.എസ്. സുബ്ബലക്ഷ്മി പാടുന്നതുകൊണ്ട് വേറെ ആർക്കും പാടാൻ പാടില്ലേ എന്ന ചോദ്യമുണ്ടാകാം. പാടാം. പാടേണ്ടതുമാണ്. പക്ഷേ തീവണ്ടിയിൽ കയറിനിന്ന് മുഷിഞ്ഞ സാരിയുടെ നാററം പരത്തി തൊണ്ടകീറുന്ന സ്ത്രീയെ 'സുബ്ബലക്ഷ്മി' എന്നു വിളിച്ചുകൂടല്ലോ.



ഇ.എം.എസ്.

മടങ്ങു ശക്തി ഈ കാവ്യത്തിനുണ്ട്. പ്രതിരൂപാത്മകതലത്തിൽക്കൂടി, ഇന്നത്തെ സ്ത്രീക്കു സംഭവിച്ചിരിക്കുന്ന വൈകാരികാഘാതം പൂർവകാലത്തെ വീരതരുണികളിൽക്കൂടി ആവിഷ്കരിക്കുന്നു ഏഴാച്ചേരി. സ്ത്രീയുടെ പൂർവകാല സൗഭാഗ്യം, നവീനകാലദുർദ്ദശ ഇവയെ അദ്ദേഹം വിദഗ്ദ്ധമായി ആലേഖനം ചെയ്യുന്നു. ഉത്കടവികാരങ്ങളും അവയെ പ്രകടിപ്പിച്ച മഹാനാടകങ്ങളും ഈ കാവ്യത്തിലുണ്ട്. ഐറണിയോടുകൂടി, എന്നാൽ കലാത്മകതയോടുകൂടി ഏഴാച്ചേരി കാവ്യം അവസാനിപ്പിക്കുന്നു.

കള്ളിയങ്കാട്ടെ കറുത്ത നീലി നിന്റെ
കണ്ണുകളിലിപ്പൊഴും തീനാളമുണ്ടെന്നു
കാടു പറയുന്നതും കാററു പറയുന്നതും
കവിത പറയുന്നതും കള്ളം.

## മുററത്തെ മുല്ല

ഗ്രീക്ക് പുരാവൃത്തത്തിലെ ഒർഫീയസ് (Orpheus-ഓർഫ്യൂസ് എന്നും പറയും) വിപഞ്ചിക വായിക്കുമ്പോൾ മരങ്ങൾ നൃത്തം ചെയ്യും, നദികൾ ചലനരഹിതങ്ങളാവും. മണൽക്കാടുവരെ മരങ്ങൾ ഒർഫീയസിന്റെ പിറകേ ചെന്ന് തോട്ടങ്ങളായി മാറും. ഗ്രീക്ക് പുരാവൃത്തത്തിലെ മറെറാരു കഥാപാത്രമായ അംഫീയൻ (Amphion) വിപഞ്ചിക മീട്ടുമ്പോൾ തീബ്സിലെ കല്ലുകൾ സ്വന്തം ഇച്ഛാശക്തിക്ക് അനുരൂപമായി ചലനംകൊള്ളുമായിരുന്നു. സംഗീതത്തിന്റെ ശക്തി. നാദത്തിന്റെ ഈ ശക്തിയെക്കാൾ വലിയ ശക്തിയാണ് വാക്കുകൾക്ക്. യേശുദാസൻ നാദംകൊണ്ടു സ്വർണ്ണഗോപുരങ്ങൾ നിർമ്മിക്കുമ്പോൾ ചങ്ങമ്പുഴ വാക്കുകൾകൊണ്ട് ഗാനസ്രോതസ്വിനികൾ നിർമ്മിക്കുന്നു. വെർജീനിയ വുൾഫിന്റെ ഓരോ ചെറുകഥയും വാക്കുകൾകൊണ്ടു നിർമ്മിച്ച ഗാനപ്രവാഹമാണ്. ചങ്ങമ്പുഴ ചെന്നെത്തിയ അധിത്യകയിൽ ചെല്ലാൻ നമുക്കു മററു കവികളില്ല. ടോൾസ്റ്റോയി 'അന്ന കരേനിന' യിൽ Horse race വർണ്ണിക്കുമ്പോൾ, War and Peace-ൽ ഒരു പ്രഭുവിന്റെ മരണം വർണ്ണിക്കുമ്പോൾ താജ്മഹലുകളാണു സൃഷ്ടിക്കപ്പെടുന്നത്. ഇതിനു കഴിവുള്ള കഥാകാരന്മാർ, നോവലിസ്ററുകൾ നമുക്കില്ല. എം.എസ്. സുബ്ബലക്ഷ്മി പാടുന്നതുകൊണ്ട് വേറെ ആർക്കും പാടാൻ പാടില്ലേ എന്ന ചോദ്യമുണ്ടാകാം. പാടാം. പാടേണ്ടതുമാണ്. പക്ഷേ തീവണ്ടിയിൽ കയറിനിന്ന് മുഷിഞ്ഞ സാരിയുടെ നാററം പരത്തി തൊണ്ടകീറുന്ന സ്ത്രീയെ സുബ്ബലക്ഷ്മി എന്നു വിളിച്ചുകൂടല്ലോ. നമ്മുടെ എഴുത്തുകാർക്കു കഴിവില്ലെന്നു ഞാൻ ഒരിടത്തും പറഞ്ഞിട്ടില്ല. പക്ഷേ അവർ റോമസ്മൻ, ഹെർമൻ ബ്രോഹ്, ഗാർസിആ മാർകേസ്, ഇവോ ആൻഡ്രീച്ച്, റോആ ബാസ്തോസ്, യോസ ഇവർക്കു തുല്യരാണെന്ന മട്ടിൽ പ്രഖ്യാപനങ്ങൾ വരുമ്പോൾ ആ പടിഞ്ഞാറൻ സാഹിത്യകാരന്മാർ കലയുടെ അധിത്യകയിൽ നില്ക്കുന്നു, ഇവിടെയുള്ളവർ ഉപത്യകയിൽ നില്ക്കുന്നു എന്നു പറയേണ്ടതായി വരും. അതു സത്യവുമാണ്. അതിനാൽ കോവിലൻ "ആത്മഭാവങ്ങളിൽനിന്ന് പാടേ വ്യതിചലിച്ചുവോ? ഇല്ലേ ഇല്ല. സാഹിത്യകാരൻ അയാളുടെ ഇനുസ്സിന്റെ—ജീൻ എന്നും—പരിവട്ടത്തിൽ, ഭ്രമണപഥത്തിൽ മാത്രമേ ഉൺമയെ സാക്ഷാത്കരിക്കുന്നുള്ളു. മറുകണ്ടം ചാടുമ്പോഴൊക്കെ അയാൾ ലിറ്റററി ജേർണലിസ്ററായിത്തീരുന്നു. എന്തുചെയ്യാം, പടിഞ്ഞാറുനോക്കികൾ മുററത്തെ മുല്ലയുടെ മണമന്വേഷിക്കുകയും ഇല്ല." എന്നു പറയുന്നതിൽ യുക്തിയില്ല. മുററത്തെ മുല്ലയുടെ മണം ഇവിടെയുള്ളവർ ആസ്വദിക്കുന്നുണ്ട്. മുല്ലയെക്കാൾ പരിമളം പരത്തുന്ന പൂക്കൾ മററു ദേശങ്ങളിലുണ്ട് എന്നേ അവർ പറയുന്നുള്ളു. (കോവിലന്റെ ലേഖനം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ.)

## ഇ.എം.എസ്

ഹേഗൽ പറഞ്ഞു:- "The great man of the age is the one who can put into words the will of his age, tell his age what its will is and accomplish it. What he does is the heart and essence of his age; he actualizes his age." ഇതാണു ഗാന്ധിജി ചെയ്തത്. തന്റെ കാലയളവിലെ ഇച്ഛാശക്തിയെ വാക്കുകളിലൂടെ പ്രത്യക്ഷീകരിച്ചു മഹാത്മാഗാന്ധി. കാലയളവിന്റെ ഇച്ഛാശക്തിയെന്തെന്ന് അതിനോടു (കാലയളവിനോടു) പറയുകയും അതിനെ സാക്ഷാത്കരിക്കുകയും ചെയ്തു. തന്റെ കാലയളവിന്റെ ഹൃദയവും സാരാംശവുമാണ് ആ പ്രവർത്തനത്തിലൂടെ അദ്ദേഹം കാണിച്ചുതരുന്നത്. കാലയളവിനെ അദ്ദേഹം യഥാർത്ഥീകരിക്കുന്നു. ഇതൊക്കെ പ്രവർത്തിക്കുന്നവനാണ് മഹാൻ. ആ നിലയിലാണ് മഹാത്മാഗാന്ധിയെ രാഷ്ട്രപിതാവായി നമ്മൾ കാണുന്നത്. ലെനിൻ, ബിസ്മാർക്ക്, ഗാരിബാൾഡി, മവോ സെതുങ്ങ്, ഹോചിമിൻ ഇവരും ഈ അർത്ഥത്തിൽ രാഷ്ട്രപിതാക്കളാണ്.

ഹേഗലിന്റെ വാക്യങ്ങൾ എടുത്തെഴുതി ഞാൻ സമർത്ഥിക്കാൻ ശ്രമിക്കുന്ന ഈ വസ്തുത തന്റേതു മാത്രമായ യുക്തിചിന്തയിൽക്കൂടി ശ്രീ. ഇ.എം.എസ് സമർത്ഥിച്ചിരിക്കുന്നു. (ദേശാഭിമാനി വാരികയിലെ 'രാഷ്ട്രപിതാവാദം' എന്ന ലേഖനം.)

ഒരു കാചത്തിലൂടെ കടക്കുന്ന രശ്മികൾ ഒരുസ്ഥലത്ത് ഒരുമിച്ചു ചേർന്നു തിളക്കമുള്ള ബിന്ദുവായി പരിണമിക്കുമ്പോൾ അതിനെ ഫോക്കസ് എന്നു നമ്മൾ വിളിക്കുന്നു. വസ്തുതകളുടെ രശ്മികളെ ബുദ്ധിയുടെ കാചത്തിലൂടെ കടത്തിവിട്ട് ഒരു ബിന്ദുവിൽ അതിനെ കൊണ്ടുചെല്ലുമ്പോൾ അവിടം തേജോമയമാകും. തേജസ്സാർന്ന ആ ബിന്ദുവിനെയാണ് നമ്മൾ സത്യം എന്നു വിളിക്കുന്നത്. അങ്ങനെയുള്ള സത്യത്തിന്റെ പ്രകാശം ഇ.എം.എസ്സിന്റെ ലേഖനത്തിലുണ്ട്. നിഷ്പക്ഷതയും യുക്തിചിന്തയുമാണ് ഇതിന്റെ മുദ്രകൾ.

## നിർവ്വചനങ്ങൾ

പ്രഫെസർ:- അക്ഷരങ്ങൾ എല്ലാമറിഞ്ഞുകൂടെങ്കിലും ആർക്കും പ്രാപിക്കാവുന്ന ഒരു സ്ഥാനം.

സിററി ബസ്:- 'വാസുദേവവിലാസ'ത്തിലോ

ദസ്തെയെവ്സ്കിയുടെ Brothers Karamazov എന്ന നോവലിലെ അഞ്ചാമധ്യായമായ The Grand Inquisitor എന്നത് അത്യുജ്ജ്വലമാണ്. അതിന് തുല്യമായി വിശ്വസാഹിത്യത്തിൽ ഞാൻ വേറൊന്നും കണ്ടിട്ടില്ല.

...ട്ടയ്ക്ക്ലോ പോയി പിഴിച്ചിൽ കഴിക്കാതെ ...തു നടത്താവുന്ന ഒരിടം.

പഴയ തിരുവിതാംകൂർ സർവകലാശാലയിലെ ഒരുദ്യോഗസ്ഥൻ:- 'മാർത്താണ്ഡവർമ്മ'യിലെ തിരുമുഖത്തുപിള്ളയായി നാടകവേദിയിൽ വന്നപ്പോൾ സ്വാഭാവികതയുള്ള മനുഷ്യൻ. ഓഫീസിലെ കസേരയിലിരിക്കുമ്പോൾ നല്ല അഭിനേതാവ്.

''ലേഡീസ് ആൻഡ് ജെൻറ്ൽമെൻ'':— പ്രഭാഷകൻെറ മനസ്സിലുള്ളതു പറഞ്ഞാൽ ആപത്തുണ്ടാകുമെന്നതിനാൽ അതു മറച്ചു പ്രയോഗിക്കുന്ന സംബോധന.

തെറിക്കുത്തുകൾ:- ഈശ്വരൻ, ഗുരുനാഥൻ, അച്ഛൻ ഇവരെക്കുറിച്ച് ഒരു വിവരവുമില്ലാത്ത ആളുകൾ അയയ്ക്കുന്ന വ്യർത്ഥലേഖനങ്ങൾ.

ഇൻഡ്യ:- എൻെറ രാജ്യത്തെ രക്ഷിക്കണമേ എന്നു ഞാൻ ഈശ്വരനോടു പ്രാർത്ഥിക്കുമ്പോൾ എന്നോടുകൂടി മററുള്ളവരും ചേർന്നു പ്രാർത്ഥിക്കുന്ന സ്ഥലം.

## എംഗൽസും ദേവും

**കെ.** ദാമോദരൻ (കേരളകൗമുദിയുടെ പത്രാധിപരായിരുന്ന കെ. സുകുമാരൻെറ സഹോദരൻ) എന്നോട് ഒരിക്കൽ പറഞ്ഞു. ചില ദോഷങ്ങളെ അകററിക്കൊണ്ട് മുതലാളിത്തം നിലനിറുത്തണമെന്നു വാദിച്ച പിന്തിരിപ്പനായ ജർമ്മൻ തത്ത്വചിന്തകനായിരുന്നു ഡൂറിങ് (Duhring). അദ്ദേഹത്തിൻെറ വാദങ്ങൾക്കു എംഗൽസ് മറുപടി നല്കിക്കൊണ്ടു 'ആൻറി ഡൂറിങ്' എന്ന പുസ്തകമെഴുതി. അതിനു ഡൂറിങ് മറുപടി എഴുതിയതായി എംഗൽസ് അറിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞുപോലും:- ''എന്നാൽ ഡൂറിങ്ങിൻെറ ആ പ്രത്യാഖ്യാനം വായിക്കാതെതന്നെ ഞാൻ മറുപടി എഴുതിക്കളയാം.''

പണ്ടു കേശവദേവും മറെറാരു പ്രഭാഷകനും തമ്മിൽ ശണ്ഠ. തനിക്കു രണ്ടാമതായേ പ്രസംഗിക്കാനാവൂ എന്നു ദേവ്. മറേറയാളും അതിനുവേണ്ടി ശാഠ്യംപിടിച്ചു. ഒടുവിൽ സമ്മേളന സംഘാടകരുടെ നിർബ്ബന്ധംകൊണ്ടു ദേവ് വഴങ്ങി ആദ്യം പ്രസംഗിച്ചു. അതിനുമുൻപ് ആദ്യമായി ദേവ് പറഞ്ഞു: മി... എനിക്കുശേഷം പ്രസംഗിക്കും. അതിൻെറ ഒരു ചുരുക്കം ഞാൻ സദസ്സിനു തരാം. ചുരുക്കത്തിലെ ആശയങ്ങളെ ദേവ് വിമർശിച്ചു; പ്രഭാഷകനെ കളിയാക്കുകയും ചെയ്തു. അദ്ദേഹം രണ്ടാമത്തെ ആളായി പ്രഭാഷണം നടത്തിയപ്പോൾ ദേവ് നല്കിയ സംക്ഷിപ്തരൂപത്തിനും അതിനും ഒരു വ്യത്യാസവുമില്ലെന്നു സദസ്സു ഗ്രഹിച്ചു. കാണാപ്പാഠം പഠിച്ച പ്രഭാഷണം ആവർത്തിക്കുന്നവൻെറ ഗതികേട്.

കുങ്കുമം വാരികയിൽ ശ്രീ. വേണുനമ്പ്യാർ എഴുതിയ 'ശേഖരം' എന്ന ചെറുകഥ കണ്ടപ്പോൾ എംഗൽസിനെപ്പോലെ, ദേവിനെപ്പോലെ അതു വായിക്കാതെ 'ട്രാഷ്' എന്നു പറഞ്ഞാൽ തെററില്ല എന്ന് എനിക്കു തോന്നി. എങ്കിലും സത്യസന്ധതയില്ലാതെ വരുമെന്നു പേടിച്ച് ഞാൻ അതു വായിച്ചു. എംഗൽസിനും കേശവദേവിനും സ്തുതി.

**തൻെറ കാലയളവിലെ ഇച്ഛാശക്തിയെ വാക്കുകളിലൂടെ പ്രത്യക്ഷീകരിച്ചു മഹാത്മാഗാന്ധി. കാലയളവിൻെറ ഇച്ഛാശക്തിയെന്തെന്ന് അതിനോടു (കാലയളവിനോടു) പറയുകയും അതിനെ സാക്ഷാത്ക്കരിക്കുകയും ചെയ്തു.**

(33–ാം പേജിൽ നിന്നും തുടർച്ച)

''വേലായുധൻ ഇതുവരെ പാട്ടബാക്കി വച്ചിട്ടില്ല. ഓണത്തിനും വിഷുനും മുടങ്ങാതെ കാഴ്ചേം കൊണ്ടുവന്നിട്ടുണ്ട്.'' എങ്ങനെയോ വേലായുധൻ പറഞ്ഞുതീർത്തു.

''അതൊക്കെ ശരി. പക്ഷേ, ഒന്നും കൾക്കണ്ട. കൃഷി ആറുമുഖനെ ഏല്പിക്കാനാണ് നിശ്ചയിച്ചത്. അടുത്ത പ്രാവശ്യം നീയ്യ് വിതയ്ക്കണ്ട. ഇപ്പോഴത്തെ കൊയ്ത്തു കഴിഞ്ഞ് കുടിശ്ശിക വല്ലതും ഉണ്ടെങ്കിൽ അതും തീർത്തു പാട്ടമളക്കാ നല്ലത്. നീ ഇപ്പോ പൊയ്ക്കൊ''— കുട്ടിക്കൃഷ്ണൻനായർ പറയുകയല്ല, ആജ്ഞാപിക്കുകയായിരുന്നു.

ഒന്നും പറയാതെ, ഒരക്ഷരം ഉരിയാടാതെ കക്ഷത്തിലിരുന്ന മുണ്ട് തോളിലിട്ട് വേലായുധൻ തിരിഞ്ഞു നടന്നു. പാടം വിളഞ്ഞു കിടക്കുകയാണ്. നിറക്കതിരുകളുടെ ഓരം കൊണ്ട് നെൽച്ചെടികൾ കുനിഞ്ഞു നില്ക്കുന്നു. ഒരു കതിരു പൊട്ടിച്ചാൽ ഒരുനാഴി നെല്ല് കിട്ടും. എങ്ങനെയായാലും പത്തുമേനി തൻെറ കൃഷിയിടത്തിൽ വിളയിക്കും എന്ന വാശിക്കാരനായിരുന്നു വേലായുധൻ. തന്നോടിങ്ങനെ ചെയ്തതിൽ വേലായുധന് ആദ്യം സങ്കടമാണുണ്ടായിരുന്നത്. ആറുമുഖനോടു ആദ്യം ദേഷ്യം തോന്നി. അവൻ പററിച്ച പണിയായിരിക്കുമോ! ആറുമുഖൻ അങ്ങനെ ചെയ്യാൻ ന്യായമില്ല. അവർ തമ്മിൽ നല്ല കൂട്ടത്തിലാണ്. എന്തിനാണ് കൃഷിയൊഴിപ്പിക്കുന്നത് എന്ന ചോദ്യത്തിന് ഉത്തരം കിട്ടിയില്ല. ഉത്തരമന്വേഷിച്ച് ആദ്യം തോന്നിയ സങ്കടത്തെ ദേഷ്യമാക്കി മാററിക്കൊണ്ടിരുന്നു.

''തട്ടിപ്പറിച്ചാൽ പൊട്ടിത്തെറിക്കും'' എന്നു പറഞ്ഞുകൊണ്ടാണ് വേലായുധൻ അന്ന് സ്വന്തം വീട്ടിൽ കയറിച്ചെന്നത്. അന്നുമുതൽ വേലായുധൻ കുട്ടിക്കൃഷ്ണൻനായരിൽ ഒരു ജന്മശത്രുവിനെ കണ്ടുതുടങ്ങി. കുട്ടിക്കൃഷ്ണൻനായരിൽ മാത്രമല്ല, കുട്ടിക്കൃഷ്ണൻനായർ പിറന്ന കുലത്തിലും. ''പകരം ചോദിച്ചോളാം'' എന്ന് മനസ്സ് ഇടയ്ക്കു പറഞ്ഞുകൊണ്ടിരുന്നു.

കുട്ടിക്കൃഷ്ണൻനായർ ഒരിക്കൽ തെങ്ങു കയറാൻ വിളിച്ചു. ''മേല് വേദനയാണ്. തെങ്ങു കയറാൻ പററില്ല'' എന്നു പറഞ്ഞ് തൻെറ എതിർപ്പ് പ്രകടിപ്പിച്ചു. കുടിയാന് അത്രതന്നെ പറയാൻ അവകാശം ഉണ്ടായിരുന്നില്ല. എങ്കിലും വരുന്നതു വരട്ടെ എന്നുവച്ച് പറഞ്ഞതാണ്. അയാൾ അത് ഉള്ളിൽ വച്ചുകൊണ്ടിരിക്കും. താനും ചിലതൊക്കെ ഉള്ളിൽ കരുതിവച്ചിട്ടുണ്ട്. പിൻമുറക്കാർ ഇതിനൊക്കെ പ്രതികാരം ചെയ്യാതെ അടങ്ങില്ല എന്ന വിശ്വാസം വേലായുധന് കൂട്ടുനിന്നു. ''ചതിച്ചു സമ്പാദിച്ച വകയാണ്. പിടിയിൽ നില്ക്കില്ല. നില്ക്കാൻ അനുവദിക്കില്ല.''

കല്ലമ്പാറയിലെയും കല്ലടപ്പറമ്പിലെയും അനുഭവങ്ങൾ ഭാഗിക്കാൻ വിഷമമായിരുന്നു. പതിന്നാലു പനയുണ്ട് കല്ലടപ്പറമ്പിൽ. കല്ലമ്പാറയിൽ അഞ്ചു പ്ളാവും. മദ്ധ്യസ്ഥന്മാരുടെ തീരുമാനം മുമ്മൂന്നു കൊല്ലം കൂടുമ്പോൾ അവയുടെ അനുഭവങ്ങൾ ഓരോ താവഴിയും എടുത്തുകൊള്ളുക എന്നായിരുന്നു. കല്ലടപ്പറമ്പിലെ പനകളിൽനിന്ന് മൂന്നുകൊല്ലത്തിലൊരിക്കൽ പട്ട വെട്ടാം. പന വീണാൽ മൂന്നായി ഭാഗിക്കാം. കല്ലമ്പാറയിലെ വരിക്കപ്ളാവുകളിൽ ചക്ക കായ്ക്കുമ്പോൾ ഊഴം വരുന്നതിനനുസരിച്ചാണ് സന്തോഷം. ഒരുകൊല്ലം മറേറ താവഴിയുടേതായിരുന്നു ഊഴം. പ്ളാവു കായ്ച്ചില്ല. പിറേറത്തെ കൊല്ലം നമ്മുടെ കുടുംബത്തിൻെറ ഊഴമായിരുന്നു. ചക്ക വേരിലും കായ്ച്ചു. ഫലമുണ്ടായില്ല. ''കഴിഞ്ഞകൊല്ലം ഞങ്ങൾക്ക് ഒന്നും കിട്ടിയില്ല എന്നു പറഞ്ഞ്, ചക്കകൾ പഴുക്കാറായപ്പോൾ എല്ലാം മാറേറ താവഴിക്കാര് ഇട്ടുകൊണ്ടു പോയി. അവരുടെ ഊഴം വന്നപ്പോൾ പ്ളാവിൻെറ തടിയിൽ ഇല്ലികൾ മുറിച്ചു കൊണ്ടുവന്നു കെട്ടി. അഥവാ മററുള്ളവർ പകരം ചെയ്തെങ്കിലോ എന്നു കരുതിയിട്ടാണ് അതു ചെയ്തത്. വേലായുധൻ ഇതൊക്കെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അക്കൊല്ലം ചക്ക മൂക്കാൻ സമ്മതിച്ചില്ല. അതിനുമുമ്പ് അവയൊക്കെ വാടിത്തുടങ്ങി.

(തുടരും)



ചമ്പക്കുളം തച്ചനിൽ മധുവും മുരളിയും

# ചമ്പക്കുളം തച്ചൻ

**നിർമ്മാതാവിന്റെ** കീശ നിറയ്ക്കുന്ന ഒരു ചിത്രത്തിനു വേണ്ടുന്ന എല്ലാ ഏരുശിരുകളും ഒരുക്കിയതാണ് ചമ്പക്കുളം തച്ചൻ. എന്നാൽ പരസ്യത്തിൽ അവകാശപ്പെടുംപോലെ ഉജ്ജ്വലയ്ക്കുന്ന ഗൗരവമുള്ള നല്ല സിനിമയൊന്നുമല്ല ഇത്. ഒരു സാധാരണ കഥയ്ക്ക് അസാധാരണമായ പരിവേഷം നൽകാനാണ് ഇതിൽ ശ്രമിക്കുന്നത്. കുട്ടനാടും, ചുണ്ടനും, അതിനെച്ചൊല്ലി കരക്കാർ തമ്മിലുള്ള വഴക്കുമെല്ലാം കഥയ്ക്ക് തൊങ്ങലുകളായി നിൽക്കുന്നതേയുള്ളൂ. കഥാംശവുമായോ കഥാപാത്രങ്ങളുമായോ അതിനൊന്നും ജൈവബന്ധം ഉണ്ടാകുന്നേയില്ല. കാരണം ലളിതം. ഒരു നാടകകഥയുണ്ടാക്കി അതിനെ കുട്ടനാട്ടിൽക്കൊണ്ടു പ്രതിഷ്ഠിച്ചു. പുതുമ ഉണ്ടാക്കാനുള്ള ചെപ്പടി വിദ്യ. ഇങ്ങനെ ''അചുംബിത പശ്ചാത്തലം'' തേടുമ്പോൾ അത് വില്പനയ്ക്ക് പറ്റിയ ചരക്കാക്കുന്നതോടൊപ്പം ഇതിവൃത്തത്തിന്റെ ആത്മാംശവുമായി പശ്ചാത്തലത്തിനുള്ള ബന്ധം വളർത്തിയെടുക്കാൻ കമേഴ്സ്യൽ ചലച്ചിത്രകാരൻമാർക്ക് സാധിക്കുന്നില്ല. ഉപരിപ്ലവമാണ് അവരുടെ സമീപനം. ചമ്പക്കുളം തച്ചനിലും അതുതന്നെ സംഭവിക്കുന്നു. കുറേ മരക്കഷണങ്ങൾ കൂട്ടിച്ചേർക്കലല്ല ചുണ്ടൻ വള്ളത്തിന്റെ നിർമ്മാണമെന്നും അതൊരു ധ്യാനമാണെന്നും സംഭാഷണ രചയിതാവായ ശ്രീനിവാസൻ എഴുതിവയ്ക്കുന്നതല്ലാതെ ആ വാക്യത്തെ സാക്ഷാത്കരിക്കാനുള്ള ഒരു രംഗംപോലും ഒരുക്കാൻ സംവിധായകൻ മെനക്കെടുന്നില്ല. വള്ളപ്പുരയും കുറതീരാത്ത വള്ളവും ഉളിയും മുഴക്കോലുമെല്ലാം ഉണ്ടെങ്കിലും അതെല്ലാം ഈ ചിത്രത്തിൽ വെറും പ്രോപ്പുകൾ മാത്രമാകുന്നു. കുട്ടനാടിനു പകരം ഈ ചിത്രത്തിന്റെ പശ്ചാത്തലം ഊട്ടിയോ കൊടൈക്കനാലോ ആയാലും യാതൊരു ഊനവും ഉണ്ടാവുന്നില്ല.

ചമ്പക്കുളം തച്ചന്റെ മകളെ കൊന്നത് അവളുടെ ഭർത്താവാണെന്ന് സ്ഥാപിച്ച ശേഷം, യഥാർത്ഥ കൊലയാളിയെ അനാവരണം ചെയ്യുന്നതു വഴിയുള്ള ഉദ്വേഗമാണല്ലോ ഈ ചിത്രത്തിന്റെ മർമ്മം. ഫ്ളാഷ് ബാക്കുകളിലൂടെ അത് പറയുന്നതിൽ ഔചിത്യം പ്രദർശിപ്പിക്കുന്നുണ്ട്. പക്ഷേ കൊച്ചുരാമനെന്ന കൊലപാതകി രാഘവനിൽ സംശയം കുത്തിവയ്ക്കുന്നതും ആ സംശയത്തെ സ്ഥിരീകരിക്കാൻ നടത്തുന്ന ശ്രമങ്ങളും വിശ്വാസ്യതയ്ക്കപ്പുറം നിൽക്കുകയാണ്. കള്ളനെ പിടിക്കുമ്പോൾ, പിടിക്കുന്ന രീതിക്കും വേണം മനോധർമ്മം, വിശേഷിച്ചും ഇത്തരം ചിത്രങ്ങളിൽ.

ഫലിതവും ആഹ്ളാദവും കണ്ണീരുമെല്ലാം പാകത്തിനു ചേർത്താണ് കമേഴ്സ്യൽ ചിത്രങ്ങളുടെ വിജയം ഉറപ്പാക്കുന്നത്. നേരത്തേ സൂചിപ്പിച്ചതുപോലെ ചമ്പക്കുളം തച്ചനും ആ വിധത്തിലാണ് തയ്യാറാക്കിയിരിക്കുന്നത്. ആദ്യപകുതിയിൽ ശ്രീനിവാസന്റെ നിർദ്ദോഷമായ ഫലിതം, രണ്ടാം പകുതിയിൽ മുരളിയുടെ പൗരുഷപ്രകടനം. ഇതിനിടയിൽ പാട്ടും, സ്വപ്നവും കുടുംബബന്ധങ്ങളുമെല്ലാമുണ്ട്. അതെല്ലാം ചേർന്ന് പ്രേക്ഷകനെ രസിപ്പിക്കുന്നു. പക്ഷേ ആ രസിപ്പിക്കൽ കുറേക്കൂടി ആഴത്തിലായിരുന്നുവെങ്കിൽ, ഒരു ഓർമ്മയായി ഈ ചിത്രം നിൽക്കുമായിരുന്നു. അതുണ്ടായില്ല.

കഥാപാത്രങ്ങളെ കൊണ്ടുനിറുത്തുന്നതിൽ കാണിക്കുന്ന വൈഭവം, അവരുടെ ഭാവചേഷ്ടകളും പ്രകൃതവും ജീവിത സാഹചര്യങ്ങളുമായി സമരസപ്പെടുത്തുന്നതിൽ പ്രകടമാകുന്നില്ല. രാഘവന്റെ കൂടെ കരയിൽ വരുന്ന ചന്തു എന്ന ചെറുപ്പക്കാരൻ ഇതിനൊരുദാഹരണമാണ്. നഗരങ്ങളിൽ കാണുന്ന ഒ[illegible] ചെത്തു പയ്യന്റെ കൈയിൽ ഉളി കൊടുത്താ[illegible] അവനൊരു ആശാരിയാവുകയില്ല. മെടയാ[illegible] പാകത്തിൽ വളർത്തിയ തലമുടിയെങ്കില[illegible] വെട്ടിച്ചു കളയാമായിരുന്നു. അതുപോലെ മുഴക്കോൽ വച്ച് അളക്കുന്നതു കാണിച്ചാൽ രാഘവൻ ഒരു മൂത്താശാരിയുമാകില്ല. ഇത്തരം കാര്യങ്ങളിൽ സ്വാഭാവികത കൈവരുത്താൻ സാധിക്കണമായിരുന്നു. ആൻറി ഹീറോയുടെ വേഷം മുരളിക്ക് നന്നേ ചേരുമെന്ന് തെളിയിക്കുന്നതാണ് രാഘവന്റെ കഥാപാത്രം. പരുക്കൻ പ്രകൃതം പ്രകടിപ്പിക്കാൻ കഷായം കുടിച്ച മുഖഭാവം സ്ഥിരമായി നിലനിറുത്തുന്നത്, ഒരു പക്ഷേ തിയേറ്റർ ഹാങ് ഓവർമൂലമായിരിക്കാം.

പോപ്പുലർ കമേഴ്സ്യൽ സിനിമയുടെ തട്ടകത്തിൽനിന്നു കളിക്കാൻ തനിക്കറിയാ[illegible] മെന്ന് ഈ ചിത്രത്തിന്റെ സംവിധായകനാ[illegible] കമൽ കാണിക്കുന്നു. എന്നാൽ കുറ[illegible] സമയമെടുത്ത് ആ ചെറുപ്പക്കാരൻ ഹേ[illegible] വർക്ക് ചെയ്തിരുന്നെങ്കിൽ എന്നു ആശി[illegible] പോകും. പക്ഷേ അതിന് അദ്ദേഹ[illegible] പ്പോലുള്ളവർക്ക് നേരമെവിടെ?

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.